# ഇന്ത്യൻ വ്യാപനവാദവും ആണവനയവും



## നേരും നുണയും

ഒരു പോരാട്ടം! പ്രസിദ്ധീകരണം

### ഇന്ത്യൻ വ്യാപനവാദവും ആണവനയവും

# നേരും നുണയും

**1. നുണ:** *സമാധാനപരമായ വികസനാവശ്യങ്ങൾക്ക് ആണവോർജ്ജം ഉൽപാദിപ്പിക്കാൻ മാത്രമാണ് ഇന്ത്യ ആഗ്രഹിച്ചത്. സാഹചര്യങ്ങളുടെ സമ്മർദ്ദമാണ് അണുബോംബ് പരീക്ഷണങ്ങൾക്ക് അതിനെ നിർബ്ബന്ധിച്ചത്.*

**നേര്:** നെഹ്രു സർക്കാരിൻെറ കാലംമുതൽ ആരംഭിച്ച ആണവോർജ്ജ പദ്ധതിക്ക് തുടക്കം മുതൽതന്നെ സൈനിക ലക്ഷ്യങ്ങൾ ഉണ്ടായിരുന്നു. അതുകൊണ്ട് ഈ പദ്ധതി സംബന്ധിച്ചുള്ള എല്ലാവിവരങ്ങളും അതീവ രഹസ്യമായി സൂക്ഷിക്കുന്ന പ്രത്യേക നിയമം ഉണ്ടാക്കി. പദ്ധതി സംബന്ധിച്ച വിവരങ്ങൾ പുറത്തുവിട്ടാൽ കനത്തശിക്ഷ നൽകാൻ ഈ നിയമം അധികാരപ്പെടുത്തുന്നു. പദ്ധതി ചെലവുകളുടെ വിവരങ്ങൾ പാർലിമെൻറിനെപോലും അറിയിക്കാറില്ല. ആണവോർജ്ജ ഉൽപാദന കേന്ദ്രങ്ങളിൽനിന്ന് അണുബോംബിനുള്ള വസ്തുക്കൾ ഉൽപാദിപ്പിക്കപ്പെടുന്നു.

**2. നുണ:** *ചൈനയുടെ അണുബോംബു ഭീഷണി മൂലമാണ് ഇന്ത്യയ്ക്ക് 1974ൽ അണുവായുധ പരീക്ഷണം നടത്തേണ്ടിവന്നത്.*

**നേര്:** ടിബറ്റിലെ ദലായ് ലാമയെ ഉപയോഗിച്ച് ചൈനയിൽ അട്ടിമറി പ്രവർത്തനങ്ങൾ നടത്താനുള്ള അമേരിക്കൻ ചാരസംഘം സി.ഐ.എ.യുടെ പദ്ധതിയിൽ ഇന്ത്യൻ ഭരണകൂടം '50കൾ മുതൽ നേരിട്ട് പങ്കാളിയായിരുന്നു. ചൈനക്കെതിരെയുള്ള ചാരപ്രവർത്തനത്തിന് ആണവോർജ്ജംകൊണ്ടു പ്രവർത്തിക്കുന്ന ഉപകരണങ്ങൾ വടക്കൻ അതിർത്തിയിൽ സ്ഥാപിക്കാൻ 1960കളിൽ സി.ഐ.എ. സഹായിച്ചു. '70 കളിൽ സോഷ്യലിസ്റ്റ് ചൈനയെ ചുറ്റിവളഞ്ഞ് ആക്രമിക്കാനുള്ള അമേരിക്കൻ റഷ്യൻ പദ്ധതിയിൽ ഇന്ത്യൻ സവർണ്ണദല്ലാൾ ഭരണകൂടം പങ്കാളിയായി. ഇതിൻെറ ഭാഗമായിട്ടുകൂടിയാണ് 1974ൽ റഷ്യൻ സഹായത്തോടെ ആദ്യത്തെ പൊഖ്റാൻ അണുബോംബ് പരീക്ഷണം നടത്തിയത്.

**3. നുണ:** *ചൈന പാക്കിസ്ഥാന് മിസൈൽ-ആണവായുധ സാങ്കേതികവിദ്യ നൽകുകയും പാക്കിസ്ഥാൻ ആണവ മിസൈലുകൾ ഉൽപാദിപ്പിക്കാൻ പദ്ധതിയിടുകയും ചെയ്തതുകൊണ്ടാണ് 24 വർഷത്തിനുശേഷം വീണ്ടും ആണവ സ്ഫോടനം നടത്താൻ ഇന്ത്യ നിർബ്ബന്ധിതമായത്.*

**നേര്:** കഴിഞ്ഞ 24 വർഷങ്ങളും തുടർച്ചയായി നടത്തിയ ഗവേഷ

ണങ്ങളുടെ ഫലമായിട്ടാണ് 1998 മെയ് മാസത്തിലെ സ്ഫോടനങ്ങൾ നടത്താൻ കഴിഞ്ഞത് എന്ന് വാജ്പേയ് സർക്കാർതന്നെ സമ്മതിക്കുന്നുണ്ട്. പാക്കിസ്ഥാന് അണുവായുധ നിർമ്മാണശേഷി ഉണ്ടെന്നറിഞ്ഞപ്പോൾ അതുവരെ സമഗ്ര അണുവായുധ പരീക്ഷണ നിരോധന കരാറിന് (സി.ടി.ബി.ടി)വേണ്ടി വാദിച്ചിരുന്ന ഇന്ത്യൻ സവർണ്ണ ദല്ലാൾ ഭരണകൂടം നിലപാട് മാറ്റി. ദക്ഷിണേഷ്യയെ അണുവായുധ വിമുക്ത പ്രദേശമാക്കി മാറ്റാനുള്ള പാക്കിസ്ഥാൻെറ നിർദ്ദേശവും സി.ടി.ബി.ടി. കരാറും നിരാകരിച്ചു. സ്ഫോടനങ്ങളിൽനിന്ന് കിട്ടുന്ന സാങ്കേതിക വിവരങ്ങൾ ഉപയോഗിച്ച് അതിവേഗം പ്രവർത്തിക്കുന്ന കംപ്യൂട്ടറിൻെറ സഹായത്തോടെ കൂടുതൽ മാരകമായ ആയുധങ്ങൾ നിർമ്മിക്കാനുള്ള ശേഷി ആർജ്ജിക്കുന്നതിൽ ഇന്ത്യൻ ഭരണകൂടം കേന്ദ്രീകരിച്ചു. മിസൈൽ സാങ്കേതികവിദ്യയും വികസിപ്പിച്ചു. ഈ ശേഷി കൈവരിച്ചതിനുശേഷമാണ് മെയ് മാസത്തിൽ അണു, ഹൈഡ്രജൻ ബോംബുകൾ പൊട്ടിച്ചത്. തുടർന്ന് സി.ടി.ബി.ടിയിൽ ഒപ്പിടാനുള്ള ചർച്ചകൾ രഹസ്യമായി തുടങ്ങിവയ്ക്കുകയും ചെയ്തിരിക്കുന്നു, ഒപ്പിട്ടില്ലെന്ന പ്രസ്താവനകൾ ഉണ്ടെങ്കിലും.

**4. നുണ:** *ആണവായുധങ്ങളുള്ള സാമ്രാജ്യത്വശക്തികളുടെ കുത്തക തുടരുമെന്നത് കൊണ്ടാണ് ഇന്ത്യ ഇത്രയും കാലം ആണവായുധ വ്യാപന നിരോധന കരാറിലും (എൻ.പി.ടി.) സി.ടി.ബി.ടിയിലും ഒപ്പിടാതിരുന്നത്. ഇത് തത്വാധിഷ്ഠിതമായ സാമ്രാജ്യത്വവിരുദ്ധനിലപാടാണ്.*

**നേര്:** സ്വയം അണുവായുധങ്ങൾ ഉപേക്ഷിക്കാതെ ആണവശക്തിയാകാൻ പുതുതായി ശ്രമിക്കുന്ന രാജ്യങ്ങളെമാത്രം അതിൽനിന്ന് തടയുന്ന സാമ്രാജ്യത്വ നിർമ്മിത ആണവായുധ നിരോധനകരാറുകൾ തീർച്ചയായും പക്ഷപാതപരമാണ്. എന്നാൽ ഈ അടിസ്ഥാനത്തിൽ ഇത്തരം കരാറുകളെ എതിർക്കുന്നവർ അതേ യുക്തിക്കനുസരിച്ച് മറ്റൊരു കാര്യം കൂടി അംഗീകരിക്കണം. സാമ്രാജ്യത്വശക്തികളുടെ കയ്യിൽ അണുവായുധങ്ങൾ ഉള്ളിടത്തോളം കാലം സ്വന്തം പ്രതിരോധത്തിന് അണുവായുധങ്ങൾ ഉൽപാദിപ്പിക്കാൻ ഏതൊരു രാജ്യത്തിനും അവകാശമുണ്ടായിരിക്കണം. പക്ഷേ, ഇതല്ല ഇന്ത്യൻ ഭരണകൂടത്തിൻെറ നിലപാട്. 1974ൽ തന്നെ ഇന്ത്യൻ ഭരണകൂടം ആണവായുധങ്ങൾ നിർമ്മിക്കാൻ തുടങ്ങിയെങ്കിലും 1950കളിൽ പാക്കിസ്ഥാൻ ഇതിന് മുതിർന്നപ്പോൾ സർവ്വശക്തിയുപയോഗിച്ച് അതിനെ ഇന്ത്യ എതിർത്തു. സ്വന്തം ആണവായുധ പദ്ധതിക്ക് തടസ്സം വരാതിരിക്കാനാണ് ഇന്ത്യ ഇത്രയും കാലം മേൽപറഞ്ഞ കരാറുകളെ എതിർത്തത്. ഇനി കരാറിലൊപ്പിട്ടാലും സ്വന്തം ആണവായുധപദ്ധതി തടസ്സംകൂടാതെ തുടരാനുള്ള ശേഷി നേടിയതോടെയാണ് കരാറിലൊപ്പിടുന്നതിനെകുറിച്ച് അതിപ്പോൾ ആലോചിക്കുന്നത്.

**5. നുണ:** *പാക്കിസ്ഥാന് ആയുധസഹായം നൽകുകയും അമേരിക്ക യുമായി കൂട്ടുചേരുകയും ചെയ്യുന്ന ഇന്നത്തെ ചൈനീസ് ഭരണാധികാരി കളുടെ നീക്കം ഏഷ്യയിൽ ആധിപത്യം സ്ഥാപിക്കാനുള്ള താൽപര്യത്തിൽ നിന്നാണ് വരുന്നത്. മാവോയുടെ കാലംമുതൽ ഈ നയമാണ് ചൈന തുടർന്നിട്ടുള്ളത്.*

**നേര്:** ഇന്നത്തെ ചൈന സോഷ്യലിസ്റ്റല്ല. 1976ൽ സൈനിക അട്ടി മറിയിലൂടെ അധികാരം പിടിച്ചെടുത്ത ഇന്നത്തെ ചൈനീസ് ഭരണാധി കാരികൾ ഒരു പുതിയ ചൂഷകവർഗ്ഗത്തിൻെറ പ്രതിനിധികളാണ്. ഇതാണ് അവരുടെ വ്യാപനവാദത്തിൻെറ ഉറവിടം. 1976 വരെ നിലനിന്ന മാവോ യിസ്റ്റ് ചൈന ഇതിൽനിന്ന് വ്യത്യസ്തമായിരുന്നു. അണുവായുധ പ്രശ് നത്തിൽതന്നെ ഈ വ്യത്യാസം കാണാം. റഷ്യൻ ഭരണാധികാരികൾ സാമ്രാജ്യത്വചേരിയിലേക്ക് മാറുകയും മറ്റ് സാമ്രാജ്യത്വശക്തികളുമായി ഒത്തുചേർന്ന് ചൈനക്കെതിരെ നീങ്ങുകയും ചെയ്തതിന് ശേഷമാണ് ചൈന അണുവായുധശേഷി നേടിയത്. അണുവായുധങ്ങളില്ലാത്ത ഒരു രാജ്യത്തിനെതിരെ അത് പ്രയോഗിക്കുകയില്ലെന്നും, ഏതൊരു യുദ്ധത്തിലും തങ്ങളായിരിക്കില്ല ആദ്യമായി അണുവായുധങ്ങൾ ഉപ യോഗിക്കുക എന്നും പ്രഖ്യാപിച്ച ഏക രാജ്യം സോഷ്യലിസ്റ്റ് ചൈന യായിരുന്നു. മുതലാളിത്തപാതക്കാർ ആവശ്യപ്പെട്ട അണുവായുധ കേന്ദ്രീ കൃത സൈനികതന്ത്രത്തെ എതിർത്ത സോഷ്യലിസ്റ്റ് പാതക്കാർ ജനങ്ങളെ ആശ്രയിക്കുന്ന ജനകീയ യുദ്ധതന്ത്രത്തിൻെറ അടിസ്ഥാനത്തിൽ ചൈനയെ പ്രതിരോധിക്കുന്ന തന്ത്രത്തിന് രൂപം നൽകി. റഷ്യൻ സോഷ്യൽസാമ്രാജ്യത്വ യുദ്ധഭീഷണി തീക്ഷ്ണമായ '70കളുടെ ആദ്യപ കുതിയിൽ, "യുദ്ധത്തിനെതിരെ ഒരുങ്ങിയിരിക്കുക, ആഴത്തിൽ ഗുഹ കൾ കുഴിക്കുക, എല്ലായിടത്തും ധാന്യം കരുതിവയ്ക്കുക" എന്നാണ് മാവോ ആഹ്വാനം ചെയ്തത്. അല്ലാതെ അണുവായുധശേഷി വർദ്ധിപ്പിക്കുന്നതിലല്ല ഊന്നിയത്. സാമ്രാജ്യത്വ അണുവായുധ കരാറു കളെ മാവോയിസ്റ്റ് ചൈന ദൃഢമായി എതിർത്തു. പക്ഷേ, ഇന്ത്യൻ വ്യാപനവാദികളിൽനിന്ന് വ്യത്യസ്തമായി, സാമ്രാജ്യത്വ ആണവയുദ്ധ ഭീഷണി നിലനിൽക്കുന്നിടത്തോളംകാലം സ്വന്തം പ്രതിരോധത്തിന് ആണ വായുധങ്ങൾ ഉൽപാദിപ്പിക്കാൻ ഏതൊരു രാജ്യത്തിനുമുള്ള നീതിയു ക്തമായ അവകാശത്തെ അത് എന്നും ഉയർത്തിപ്പിടിച്ചിരുന്നു.

**6. നുണ:** *സോഷ്യലിസ്റ്റ് ചൈനയുമായുള്ള അതിർത്തിപ്രശ്നം സൗഹാർദ്ദപരമായി തീർക്കാനാണ് നെഹ്റു സർക്കാർ ആഗ്രഹിച്ചത്. ആദ്യ മൊക്കെ ഇതിന് സമ്മതമാണെന്ന് നടിച്ച ചൈന പിന്നീട് ഇന്ത്യയെ വഞ്ചിക്കുകയും 1962ൽ കടന്നാക്രമിക്കുകയും ചെയ്തു. കാശ്മീരിൻെറ*

*ഭാഗമായ അക്സായിചിന്നും വടക്കുകിഴക്കുള്ള ഭൂപ്രദേശങ്ങളും ചൈന കൈവശപ്പെടുത്തി.*

**നേര്:** നെഹ്രു ഇന്ത്യൻ പാർലിമെൻറിനോട് വേണ്ടത്ര സത്യസന്ധത പുലർത്തിയില്ല....ഫലത്തിൽ അവരെയൊക്കെ തെറ്റിദ്ധരിപ്പിച്ചു. അക്സായ്ചിൻ കാശ്മീരിൻെറ അതിർത്തിക്കുള്ളിൽപെടുന്ന യാതൊരു രേഖയുമില്ല. ബ്രിട്ടീഷുകാർ നിശ്ചയിച്ച മക്മോഹൺരേഖയെ വടക്കുകിഴക്കൻ പ്രദേശത്തെ അതിർത്തിയായി അംഗീകരിച്ചാൽതന്നെ (ചൈന ഇത് സ്വീകരിക്കുന്നില്ല) ഇന്ന് ഇന്ത്യൻ സൈന്യം നിലയുറപ്പിച്ചിട്ടുള്ള ഹാത്തുംഗ്ലാ മലനിര ഈ രേഖയ്ക്ക് വടക്കാണ്-ഇത് എഴുതിയത് മുൻ സൈനിക തലവനായ ജനറൽ സുന്ദർജിയാണ്. ('ഹിന്ദു' പത്രം ആഗസ്റ്റ്, 6, 7, 1996.)

ഇന്ത്യ ഇന്നും ചൈനീസ് ഭൂമി കൈവശപ്പെടുത്തിവച്ചിരിക്കുന്നു. ഹാത്തുംഗ്ലാ മലനിരക്ക് വടക്കുള്ള നാഗ്ള മലനിര കയ്യടക്കാൻ ഇന്ത്യൻ സൈന്യം ശ്രമിച്ചപ്പോഴാണ് 1962ലെ യുദ്ധം ആരംഭിച്ചത്.

**7. നുണ:** *ഇന്ത്യൻ ഭരണാധികാരികൾ അയൽരാജ്യങ്ങളുമായി എന്നും സൗഹാർദ്ദപരമായ ബന്ധങ്ങൾ നിലനിറുത്താനാണ് ശ്രമിച്ചിട്ടുള്ളത്. അവരുടെ ആഭ്യന്തര പ്രശ്നങ്ങളിൽ ഇടപെടാറില്ല.*

**നേര്:** അയൽരാജ്യങ്ങളിലെ ജനകീയ കലാപങ്ങളെ അടിച്ചമർത്താൻ ഇന്ത്യൻ ഭരണകൂടം നിരവധി പ്രാവശ്യം സൈനിക ഇടപെടൽ നടത്തിയിട്ടുണ്ട്. 1949ൽ സിക്കിമിലെ നാടുവാഴിത്ത ഭരണാധികാരികൾക്കെതിരെയുള്ള കലാപം ഇന്ത്യൻ സൈന്യം അടിച്ചമർത്തി. 1953ൽ പശ്ചിമ നേപ്പാളിൽ ആളിപ്പടർന്ന സായുധകാർഷിക കലാപത്തെ അടിച്ചമർത്തി. നേപ്പാൾ സർക്കാരിൻെറ ഔപചാരിക അനുവാദത്തിന് കാത്തുനിൽക്കാതെയാണ് അന്ന് സി.ആർ.പി. അതിർത്തി കടന്ന് കലാപകാരികളെ കൊന്നൊടുക്കിയത്. 1987ൽ ശ്രീലങ്കയിലും തൊട്ടടുത്തവർഷം മാലിയിലും അത് സൈനിക ഇടപെടൽ നടത്തി. സ്വന്തം വ്യാപനവാദതാൽപര്യങ്ങൾ സംരക്ഷിക്കാൻ ഇന്ത്യൻ ഭരണകൂടം അയൽരാജ്യങ്ങളിലെ ജനകീയ കലാപങ്ങളെ സഹായിക്കാറുമുണ്ട്. 1950ൽ നേപ്പാളിലെ റാണാ സ്വേഛാധിപത്യവിരുദ്ധ കലാപത്തെ ഉപയോഗപ്പെടുത്തി ഇന്ത്യൻ ഭരണാധികാരികൾ അവരുടെ പാവയായ നേപ്പാൾ കോൺഗ്രസ്സിനെ അധികാരത്തിൽ സ്ഥാപിച്ചു. എന്നിട്ട് ഇന്ത്യൻ ഭരണകൂടത്തിന് ആധിപത്യം ഉറപ്പിക്കുന്ന ഇന്തോ-നേപ്പാൾ കരാർ അടിച്ചേൽപ്പിച്ചു. ഈ കരാർ അനുസരിച്ച്, നേപ്പാളിലെ പ്രകൃതിവിഭവങ്ങൾ ചൂഷണം ചെയ്യുന്നതിൽ ഇന്ത്യക്ക് മുൻഗണനകിട്ടി. നേപ്പാളിനോ ഇന്ത്യക്കോ എതിരെ യുദ്ധഭീഷണി ഉണ്ടായാൽ പരസ്പരം ആലോചിച്ച് നേരിടുമെന്ന കരാർവ്യവസ്ഥയും ഇന്ത്യക്ക്

അനുകൂലമാണ്. ഇന്ത്യൻ ഭരണാധികാരികൾ നടത്തിയ ഒരു യുദ്ധത്തിൻെറ കാര്യവും നേപ്പാളുമായി ആലോചിച്ചിട്ടില്ല. എന്നാൽ, നേപ്പാൾ സ്വന്തം പ്രതിരോധത്തിന് ആയുധം വാങ്ങാൻ ശ്രമിച്ചപ്പോൾ കരാർ ലംഘനം ആരോപിച്ച് രാജീവ് സർക്കാർ നേപ്പാളിനെതിരെ സാമ്പത്തിക ഉപരോധം ഏർപ്പെടുത്തി. 1971ൽ അന്നത്തെ കിഴക്കൻ പാക്കിസ്ഥാനിലെ ബംഗാളി വിമോചന സമരത്തിൽ നുഴഞ്ഞുകയറിയ ഇന്ത്യൻ ഭരണകൂടം "മുക്തിബാഹിനി"യുടെ വേഷത്തിൽ സ്വന്തം സൈനികരെ ഉപയോഗിച്ച് അട്ടിമറി പ്രവർത്തനങ്ങൾ നടത്തി. ബംഗ്ലാദേശ് രൂപീകരണ ശേഷം ഒപ്പിട്ട കരാർവ്യവസ്ഥ അനുസരിച്ച് ബംഗ്ലാദേശിലെ ആഭ്യന്തര കലാപങ്ങളിൽ ഇടപെടാൻ ഇന്ത്യൻ ഭരണകൂടത്തിന് അവകാശമുണ്ടായിരുന്നു. ഇന്തോ-ഭൂട്ടാൻ കരാർ അനുസരിച്ച് ഭൂട്ടാനുവേണ്ട എല്ലാ ആയുധങ്ങളും ഇന്ത്യയിൽനിന്ന് വാങ്ങാൻ ആ രാജ്യം നിർബന്ധിതമാണ്. 1973ൽ ഇന്ത്യൻ ചാരസംഘങ്ങൾ സിക്കിമിലെ ജനകീയ സമരങ്ങളെ ഉപയോഗിച്ച് അന്നത്തെ ഭരണാധികാരിയെ അട്ടിമറിച്ചു. സ്വതന്ത്രരാജ്യമായിരുന്ന സിക്കിമിനെ ഇന്ത്യയുടെ സംസ്ഥാനമാക്കി കൂട്ടിച്ചേർത്തു. 1980കൾ മുതൽ ഇന്ത്യൻ ചാരസംഘങ്ങൾ തമിഴ് ഈഴം പോരാട്ടസംഘടനകളിൽ നുഴഞ്ഞുകയറി. ഇവരുടെ സമരങ്ങളെ ഉപയോഗപ്പെടുത്തി ശ്രീലങ്കൻ സർക്കാരിൽനിന്ന് പ്രത്യേക ആനുകൂല്യങ്ങൾ നേടാനാണ് ഇത് ചെയ്തത്. 1987ലെ രാജീവ് ജയവർധനെ കരാറിലൂടെ ഇത് നിറവേറ്റിയപ്പോൾ ഇന്ത്യൻ സൈന്യം തമിഴ് പോരാളികൾക്കെതിരെ തിരിഞ്ഞു.

**8. നുണ:** *അയൽരാജ്യങ്ങളെ സാമ്പത്തികമായി സഹായിക്കാൻ ഇന്ത്യൻ ഭരണകൂടം തയ്യാറായിട്ടുണ്ട്. ഇതിനുവേണ്ടി നഷ്ടങ്ങൾ സഹിക്കാൻപോലും അത് മടിക്കാറില്ല.*

**നേര്:** ഇന്ത്യക്ക് ലാഭംമാത്രമുള്ള 'സഹായ'ത്തിൽ നഷ്ടത്തിൻെറ പ്രശ്നംതന്നെ ഉണ്ടാവില്ലല്ലോ. ഇന്ത്യാ-ഭൂട്ടാൻ കരാറനുസരിച്ച് ഭൂട്ടാൻെറ വികസന പദ്ധതികൾ എല്ലാംതന്നെ ഇന്ത്യൻ ആസൂത്രണ കമ്മീഷനുമായി ആലോചിച്ചു നടത്തണം. ഈ പദ്ധതികൾ പലതിനും ഇന്ത്യയാണ് പണം മുടക്കുന്നത്. നേട്ടത്തിൽ കൂടുതലും ഇന്ത്യക്ക് ലഭിക്കുന്നു. ഭൂട്ടാനിൽ സ്ഥാപിച്ച ജലവൈദ്യുത പദ്ധതികളിൽ ഉൽപാദിപ്പിക്കുന്ന വൈദ്യുതി കൂടുതലും ഇന്ത്യയിലേക്കെത്തുന്നു. സിമൻറ്കമ്പനികളിലെ ഉൽപന്നവും ഇതുപോലെ ഇന്ത്യ ഉപയോഗിക്കുന്നു. നേപ്പാളിലെ നദീജലസമ്പത്തിൻെറ ചൂഷണവും ഇതേ രീതിയിൽ നടക്കുന്നു. ഗുജറാൾ സർക്കാർ നേപ്പാളുമായി ഒപ്പിട്ട മഹാകാളി കരാർ അനുസരിച്ച് അവിടെ സ്ഥാപിക്കാൻ പോകുന്ന ഭീമൻ അണക്കെട്ടിൻെറ ചെലവിൽ (33,000 കോടി ഉറുപ്പിക) നേപ്പാളും ഇന്ത്യയും പണം മുടക്കും. അതേസമയം, അവിടെ

ഉൽപാദിപ്പിക്കുന്ന 6000 മെഗാവാട്ട് വൈദ്യുതിയിൽ 300 മെഗാവാട്ട് മാത്രമാണ് നേപ്പാളിന് ലഭിക്കുക. 'ഗുജറാൾ സിദ്ധാന്തം' അനുസരിച്ച് ബംഗ്ലാദേശുമായി ഉണ്ടാക്കിയ ഫറാക്ക കരാർ മറ്റൊരു ഉദാഹരണമാണ്. വേനൽക്കാലത്ത് ബംഗ്ലാദേശിന് കുറച്ചുകൂടി വെള്ളം നൽകുമെന്ന ഉറപ്പിന്റെ പേരിൽ വടക്കൻ ബംഗ്ലാദേശ് മുറിച്ച് വടക്ക് കിഴക്കോട്ട് ഒരു പുതിയ കച്ചവടപാത ഇന്ത്യൻ ഭരണകൂടത്തിന് ലഭിച്ചു. കൂടാതെ, വടക്ക് കിഴക്കൻ മേഖലയിലെ സായുധ ദേശീയ വിമോചന സംഘടനകളുടെ നേരെ ബംഗ്ലാദേശ് സർക്കാർ അടിച്ചമർത്തൽ നയം സ്വീകരിക്കുമെന്നും ഉറപ്പാക്കി. ദക്ഷിണേഷ്യൻ രാജ്യങ്ങളുടെ സംഘടനയായ സാർക്ക് വഴി 'ദക്ഷിണേന്ത്യൻ സ്വതന്ത്ര വ്യാപാരമേഖല' (സാഫ്ട്) സ്ഥാപിക്കാനാണ് ഇന്ത്യൻ ഭരണാധികാരികൾ ഇപ്പോൾ ശ്രമിക്കുന്നത്. ഇതുവഴി ഈ മേഖലയിൽ ഇന്ത്യൻ ദല്ലാൾ-ഉദ്യോഗസ്ഥമേധാവിത്ത കുത്തകകൾക്ക് കുറേക്കൂടി വ്യാപകമായ ചൂഷണം നടത്താൻ കഴിയും. ഇപ്പോൾതന്നെ ഈ മേഖലയിൽ രാജ്യാന്തര വ്യാപാരത്തിൽ 62 ശതമാനവും നിയന്ത്രിക്കുന്നത് ഇന്ത്യയാണ്.

**9. നുണ:** *ലോകാധിപത്യത്തിന് ശ്രമിക്കുന്ന അമേരിക്കൻ സാമ്രാജ്യത്വത്തെ ഇന്ത്യൻ ഭരണാധികാരികൾ എന്നും ചെറുത്തിട്ടുണ്ട്.*

**നേര്:** അമേരിക്കൻ ഭരണാധികാരികളും ഇന്ത്യൻ ഭരണാധികാരികളും തമ്മിൽ ചിലപ്പോഴൊക്കെ അഭിപ്രായവ്യത്യാസങ്ങൾ ഉണ്ടാകാറുണ്ട്. പക്ഷേ, ഇന്ത്യൻ ഭരണവർഗ്ഗങ്ങൾ ഒരിക്കൽപോലും അമേരിക്കൻ സാമ്രാജ്യത്വത്തിനെ ചെറുത്തിട്ടില്ല. മാത്രമല്ല അവർ പലപ്പോഴും അമേരിക്കൻ സാമ്രാജ്യത്വ ഇടപെടലുകളിലും യുദ്ധങ്ങളിലും സഹായകരമായ പങ്ക് വഹിച്ചിട്ടുണ്ട്. കമ്മ്യൂണിസ്റ്റ് മുന്നേറ്റം തടയാൻ 1950കളിൽ അമേരിക്ക നടത്തിയ കൊറിയൻ യുദ്ധത്തിൽ ഐക്യരാഷ്ട്രസഭയുടെ പേരിൽ ഇന്ത്യൻ സൈന്യം പങ്കെടുത്തതും, 1960ൽ ഐക്യരാഷ്ട്രസഭയുടെ മേൽനോട്ടത്തിൽ കോംഗോയിലേക്ക് സൈന്യത്തെ അയച്ചതും, കോംഗോ ദേശീയ നേതാവിനെ അറസ്റ്റ് ചെയ്യുന്നതിനും വധിക്കുന്നതിനും കൂട്ടുനിന്നതും, 1963ൽ യു.എസ്. ഏഴാം കപ്പൽപ്പടക്ക് ഇന്ത്യൻമഹാസമുദ്രത്തിലൂടെ വിയറ്റ്നാമിലേക്ക് കടന്നുപോകാൻ മൗനാനുവാദം നൽകിയതും മുതൽ 1991ലെ ഗൾഫ് യുദ്ധത്തിൽ അമേരിക്കൻ യുദ്ധവിമാനങ്ങൾക്ക് ഇന്ത്യയിൽവന്ന് ഇന്ധനം നിറയ്ക്കാൻ സൗകര്യം ചെയ്തുകൊടുത്തതുവരെ ഇത് കാണാം. അമേരിക്കൻ പട്ടാളവിദഗ്ദ്ധർ ഇന്നും ഇവിടെവന്ന് ഇന്ത്യൻ സൈനികർക്ക് പരിശീലനം നൽകുന്നുണ്ട്. 1990ന് ശേഷം അമേരിക്കൻ-ഇന്ത്യൻ നാവികസൈന്യങ്ങൾ നിരവധി പ്രാവശ്യം സംയുക്തപരിശീലനങ്ങൾ നടത്തിയിട്ടുണ്ട്. അഫ്ഖാനിസ്ഥാനിൽ ഇടപെടാൻ പാക്കിസ്ഥാനെ ഉപയോഗപ്പെടുത്തുകയും,

റഷ്യക്കും ജപ്പാനുമെതിരെ ചൈനയെ ഉപയോഗപ്പെടുത്തുകയും ചെയ്യണമെന്ന് കരുതുന്ന അമേരിക്കൻ ഭരണാധികാരികൾ ചില കാര്യങ്ങളിൽ ഇന്ത്യൻ ഭരണവർഗ്ഗങ്ങളുടെ എതിർപ്പുകളെ അവഗണിക്കുന്നു എന്നതാണ് ചിലപ്പോൾ കാണുന്ന അമേരിക്കൻ-ഇന്ത്യൻ സൗന്ദര്യപിണക്കങ്ങളുടെ യഥാർത്ഥ സത്യം. അതേസമയം, അമേരിക്കൻ വരുതിയിൽ നിൽക്കാൻ ധാരണയാകുമ്പോൾ ഇന്ത്യൻ വ്യാപനവാദത്തിന് എല്ലാവിധ പിന്തുണയും അമേരിക്കൻ ഭരണാധികാരികൾ നൽകാറുമുണ്ട്.

**10. നുണ:** *കാശ്മീരിനെ പിടിച്ചെടുക്കാൻ പാക്കിസ്ഥാൻ ഭരണകൂടം നിരന്തരമായി നടത്തുന്ന അട്ടിമറി പ്രവർത്തനങ്ങളാണ് ദക്ഷിണേഷ്യയിലെ സമാധാനത്തിന് പ്രധാന ഭീഷണി.*

**നേര്:** തന്ത്രപരമായി പ്രാധാന്യമുള്ള കാശ്മീരിനെ കയ്യടക്കാൻ 1947 മുതൽ ഇന്ത്യൻ-പാക്കിസ്ഥാനി ഭരണവർഗ്ഗങ്ങൾ ഏറ്റുമുട്ടുകയും, പരസ്പരം അട്ടിമറി പ്രവർത്തനങ്ങളിൽ ഏർപ്പെടുകയും ചെയ്തിട്ടുണ്ട്. കാശ്മീരിൻെറ വലിയൊരുഭാഗം ഇന്ത്യ കയ്യടക്കിയിരിക്കുന്നു. ബാക്കിഭാഗം പാക്കിസ്ഥാനും. ദക്ഷിണേഷ്യയിലെ **എല്ലാ** ഭരണകൂടങ്ങളും അതാത് പിന്തിരിപ്പൻ ഭരണവർഗ്ഗങ്ങളുടെ താൽപര്യങ്ങളെയാണ് പ്രതിനിധീകരിക്കുന്നത്. **എല്ലാ** പിന്തിരിപ്പൻ ഭരണകൂടങ്ങളേയുംപോലെ അവ സ്വന്തം താൽപര്യത്തിനായി അയൽരാജ്യങ്ങളിലെ ജനകീയകലാപങ്ങളിൽ നുഴഞ്ഞുകയറാനും അട്ടിമറി പ്രവർത്തനം നടത്താനും ശ്രമിക്കുന്നു. എന്നാൽ ദക്ഷിണേഷ്യയെ സംബന്ധിച്ചിടത്തോളം ഈ കാര്യത്തിൽ ഒന്നാം സ്ഥാനത്ത് നിൽക്കുന്നത് ഇന്ത്യയാണ്. 1971ലെ യുദ്ധം ആരംഭിക്കുന്നതിന് ഏതാണ്ട് ഒരുവർഷം മുമ്പുതന്നെ ഒരു ഉയർന്ന ഇന്ത്യൻ സൈനിക ഉദ്യോഗസ്ഥനായ മേജർ ജനറൽ ഷാൻ ബേഗ് സിംഗിൻെറ നേതൃത്വത്തിൽ ഇന്ത്യൻ സൈനികർ കിഴക്കൻ പാക്കിസ്ഥാനിൽ (ഇന്നത്തെ ബംഗ്ലാദേശ്) സായുധഅട്ടിമറി പ്രവർത്തനങ്ങൾ നടത്തുന്നുണ്ടായിരുന്നു. ഇന്ത്യൻ ചാരസംഘങ്ങൾ ഇന്നും ഇത്തരം അട്ടിമറി പ്രവർത്തനങ്ങൾ നടത്തുന്നുണ്ട്. പാക്കിസ്ഥാനിൽ മാത്രമല്ല, **എല്ലാ** ദക്ഷിണേഷ്യൻ രാജ്യങ്ങളിലും. അതുകൊണ്ട് ദക്ഷിണേഷ്യയിലെ സമാധാനത്തിന് പ്രധാന ഭീഷണി ഇന്ത്യൻ വ്യാപനവാദം തന്നെയാണ്. ■

**ഒരു പോരാട്ടം! പ്രസിദ്ധീകരണം**

വിതരണം: കനൽ പ്രസിദ്ധീകരണം

C/o 39/3006, മാണിക്കത്ത് റോഡ്

കൊച്ചി, കേരളം - 682 016.

*Published by Porattam, C/o M.N. Ravunni, Mundur, Palakkad 678 598*

*Printed at Chithira Printers & Publishers, Ernakulam.*